

## ബൊറീസ് ലവ്രിന്യോവ്

# വലിയ ഹൃദയം

# ബൊറീസ് ലവ്രിന്യോവ്

# വലിയ ഹൃദയം





പ്രോഗ്രസ്സ് പബ്ലിഷേഴ്സ്
മോസ്കോ

അവൻ കപ്പിത്താൻെറ മുമ്പിൽ നിന്നു. കൂർത്ത കൊച്ചു മൂക്കു്. ഉന്തിയ കവിളെല്ലുകൾ. ബീവറിൻെറ രോമംകൊണ്ടുള്ള ചുവന്ന കോളറോടുകൂടിയ ഒരു കോട്ടാണു് ധരിച്ചിരിക്കുന്നതു്. പുൽപ്പരപ്പിലെ തണുത്തു വരണ്ട കാററടിച്ചു് അവൻെറ ഉരുണ്ട മൂക്കു ചുവന്നിട്ടുണ്ടു്. കരുവാളിച്ചു് വെടിഞ്ഞ ചുണ്ടുകൾ വിറയ്ക്കുന്നുണ്ടു്. എങ്കിലും വിഷാദം പൂണ്ട ആ ഇരുണ്ട കണ്ണുകൾ ഒട്ടൊരു കാർക്കശ്യത്തോടെ കപ്പിത്താൻെറ മുഖത്തുതന്നെ തറച്ചുനിന്നു.

കൗതുകപൂർവ്വം അവൻെറ ചുററും കൂടിയ ചുവപ്പുനാവികരെ അവൻ ശ്രദ്ധിച്ചതേയില്ലെന്നു തോന്നി. ആ ബാററെറിയിലെ—മുതിർന്നവരുടേതും വെടിമരുന്നിൻെറ പൊള്ളലേററവരുടേതുമായ ആ കർക്കശലോകത്തിലെ—അസാധാരണനായ ഒരതിഥിയാണു് ആ പതിമ്മൂന്നുകാരൻ. അവൻെറ പാദരക്ഷകൾ ശൈത്യകാലത്തിടാൻ പററിയവയായിരുന്നില്ല. ചാരനിറത്തിലുള്ള കാൻവാസ് ഷൂസിൻെറ മുൻഭാഗം തേഞ്ഞിരുന്നു. അവൻ കാലുകൾ മാറിമാറി ഊന്നിനിൽക്കുമ്പോൾ, അവനെ കൂട്ടിക്കൊണ്ടുവന്ന ചുവപ്പുനാവികൻെറ പക്കൽ സൈനികാസ്ഥാനത്തുനിന്നു കൊടുത്തയച്ച സന്ദേശം വായിക്കുകയായിരുന്നു കപ്പിത്താൻ.

''...യുദ്ധമുന്നണിയിലെ നിരീക്ഷണചൗക്കയിലുള്ളവർ വെളുപ്പിനു് ഇവനെ പിടികൂടി... ഇവൻെറ മൊഴിയനുസരിച്ചു് ഇവൻ കഴിഞ്ഞ രണ്ടാഴ്ചയായി 'നവപാത' എന്ന സ്റ്റേററ്ഫാമിൻെറ പ്രദേശത്തുള്ള ജർമ്മൻ സൈനികസംഘങ്ങളെസ്സംബന്ധിച്ച വിശദവിവരങ്ങൾ ശേഖരിക്കുകയായിരുന്നു. നിങ്ങളുടെ ബാററെറിക്കു് വിലയേറിയ വിവരങ്ങൾ നൽകാൻ കഴി

വുള്ളവനെന്ന നിലയ്ക്കു് ഇവനെ നിങ്ങളുടെ അടുത്തേ ക്കയയ്ക്കുന്നു.''

കപ്പിത്താൻ കുറിപ്പു മടക്കി തൻെറ ഇറക്കംകുറ ഞ്ഞ ആട്ടിൻതോൽ കോട്ടിൻെറ കീശയിലിട്ടു. ബാല ൻെറ ശാന്തവും പ്രതീക്ഷാനിർഭരവുമായ കണ്ണുകൾ അദ്ദേഹത്തിൻെറ മുഖത്തുതന്നെ തറച്ചുനിന്നു.

''നിൻെറ പേരെന്താ?''

ബാലൻ തലയുയർത്തി, പാദങ്ങൾ കൂട്ടിയടിച്ചു് അററൻഷനായി നിന്നു. എന്നാൽ അവൻെറ മുഖം വേദനകൊണ്ടു പിടഞ്ഞു. ഭയന്നു് തൻെറ പാദങ്ങളി ലേക്കു കണ്ണയച്ചശേഷം അവൻ തലകുനിച്ചു നിന്നു.

''കോല്യ... നിക്കൊലായ് വിഗ്രോവ്, സഖാവു കപ്പിത്താൻ,'' അവൻ തിരുത്തിപ്പറഞ്ഞു.

കപ്പിത്താനും അവൻെറ പാദങ്ങളിലേക്കും തേഞ്ഞ കാൻവാസ്ഷൂസിലേക്കും നോക്കി. അദ്ദേഹം ഒന്നു ഞെട്ടി.

''നിൻെറ ഷൂസ് ഈ തണുപ്പുകാലത്തിടാൻ പററിയതല്ലല്ലൊ, സഖാവു വിഗ്രോവ്. കാലുകൾ തണുത്തു് മരവിച്ചിരിക്കയാണു്, അല്ലെ?''

''കുറച്ചു്,'' ലജ്ജയും വിഷാദവും കലർന്ന സ്വ രത്തിൽ മറുപടി പറഞ്ഞിട്ടു് ബാലൻ തല കുറേക്കൂടി കുനിച്ചുപിടിച്ചു.

ഉഷാറോടെ ചുണയായി നിൽക്കാൻ അവൻ ആവതു ശ്രമിച്ചു. കൊടുംമഞ്ഞു മൂലം ഇരുമ്പുപോലെ കഠിനമായിക്കിടക്കുന്ന പുൽപ്പരപ്പിലൂടെ രാത്രി മുഴു വനും ആ ഷൂസുമിട്ടു് അവൻ നടന്ന കാര്യം കപ്പി ത്താൻ ആലോചിച്ചു. തൻെറ ചൂടുള്ള നീളൻബൂട്ടിൻെറ ഉള്ളിൽ അദ്ദേഹം അറിയാതെ തൻെറ കാൽവിരലുകൾ അനക്കിക്കൊണ്ടിരുന്നു. ബാലൻെറ ചുവന്ന കവിൾ ത്തടങ്ങൾ തലോടിക്കൊണ്ടു് അദ്ദേഹം മൃദുവായി പറഞ്ഞു:

''നീ സങ്കടപ്പെടണ്ട. ഞങ്ങളുടെ ഷൂസ് വേറേ തരമാണ്... ലെഫ്ററനൻറ് കോസുബ്!''

ചുവപ്പുനാവികരുടെ കൂട്ടത്തിൽനിന്ന് ഹ്രസ്വകായനും പ്രസന്നവദനനുമായ ഒരു ലെഫ്ററനൻറ് ചാടിയിറങ്ങിവന്ന് കപ്പിത്താനെ സലാംവച്ചു.

''ഉള്ളതിൽവച്ചേററവും ചെറിയ ഒരു ജോടി കമ്പിളിഷൂസ് ഉടൻ കണ്ടുപിടിച്ച് കൊണ്ടുവരാൻ സ്റ്റോർകീപ്പറോട് പോയിപ്പറയൂ.''

കപ്പിത്താൻെറ കല്പന നിറവേററാൻ കോസുബ് ഓടിപ്പോയി. കപ്പിത്താൻ ബാലൻെറ തോളത്തു തൊട്ടു.

''വാ. നമുക്ക് എൻെറ അറയിലേക്കു പോകാം. അവിടിരുന്ന് നിനക്കു ചൂടു കായുകയും നമുക്കു സംസാരിക്കുകയും ചെയ്യാം.''

കപ്പിത്താൻെറ അറയിൽ അടുപ്പ് ചീറിയും പൊട്ടിയും കത്തിക്കൊണ്ടിരുന്നു. തവണക്കാരനായ പട്ടാളക്കാരൻ തങ്കനിറത്തിൽ എരിഞ്ഞുകൊണ്ടിരുന്ന കനൽക്കട്ടകളെ അങ്ങോട്ടുമിങ്ങോട്ടും മാററിവച്ചുകൊണ്ടിരുന്നു. ഇളംചുവപ്പുനിറത്തിലുള്ള തീപ്പൊരികൾ ഭിത്തിയിൽ പാറിനടന്നു. കപ്പിത്താൻ കോട്ടൂരി കതകിനടുത്ത് തൂക്കി. ചുററും കണ്ണോടിച്ചുകൊണ്ട് ബാലൻ വാതിൽപ്പടിയിൽ നിന്നു. വിളക്കിൻെറ ശക്തിയേറിയ പ്രകാശത്തിൽ വെളുത്തു തിളങ്ങി കാണപ്പെട്ട സുഖകരവും ആർച്ചിൻെറ രൂപത്തിലുള്ള മച്ചോടുകൂടിയതുമായ ആ ഭൂഗർഭയറ അവനെ അത്ഭുതപ്പെടുത്തിയതുപോലെ തോന്നി.

''കോട്ടൂരിക്കൊ,'' കപ്പിത്താൻ പറഞ്ഞു. ''ഇവിടെ നല്ല ചൂടുണ്ട്. വേനൽക്കാലത്തെ കടപ്പുറംപോലെ, എന്താ. നിൻെറ ദേഹം ചൂടാവട്ടെ.''


ബാലൻ കോട്ടൂരി അകത്തെ ലൈനിംഗ് പുറത്തു



കാണത്തക്കവണ്ണം സൂക്ഷ്മതയോടെ മടക്കിയിട്ട് എത്തിനിന്നു കപ്പിത്താൻെറ കോട്ടിനുമീതെ തൂക്കി. അവനെ ശ്രദ്ധിച്ചുകൊണ്ടിരുന്ന കപ്പിത്താനു് വസ്ത്രങ്ങളോടുള്ള അവൻെറ ശ്രദ്ധാന്തി ഇഷ്ടപ്പെട്ടു. കോട്ടൂരി കണ്ടപ്പോഴം ബാലൻ ശോഷിച്ചവനാണെന്നു തോന്നി. അവൻ വയർ നിറയെ ആഹാരം കഴിച്ചിട്ട് വളരെക്കാലമായെന്നു് കപ്പിത്താൻ വിചാരിച്ചു.

''ഇരിക്കു്. ആദ്യം നമുക്കു വല്ലതും കഴിക്കാം. അതു കഴിഞ്ഞാവാം കാര്യത്തിലേക്കു കടക്കുന്നതു്. വയററിലൊന്നുമില്ലെങ്കിൽ വാതുറക്കാൻ വിഷമമാണു്. പണ്ടുപണ്ടു് ഒരു സൈന്യാധിപനുണ്ടായിരുന്നു. അദ്ദേഹം പറഞ്ഞതെന്താണെന്നോ? പട്ടാളക്കാരൻെറ ഹൃദയത്തിലേക്കുള്ള വഴി കിടക്കുന്നതു് അവൻെറ വയറിലൂടെയാണെന്നു്. ആളു് സമർത്ഥൻതന്നെ! നിറച്ചാ

 ഹാരം കഴിച്ച ഒരു പട്ടാളക്കാരനു് വിശന്നുപൊരിഞ്ഞ



അഞ്ചുപേരെ അടിച്ചു വീഴ്ത്താം. ചായയ്ക്കു കടുപ്പം വേണോ?''

വലിയൊരു കപ്പിന്റെ വക്കുവരെ കപ്പിത്താൻ വാസനയുള്ള ഇരുണ്ട പാനീയമൊഴിച്ചു. തിരക്കുകൂട്ടാതെ ഒരു കഷണം റൊട്ടി മുറിച്ചെടുത്ത് അതിന്റെ മീതെ വിരൽവണ്ണത്തിൽ വെണ്ണ പുരട്ടി. അതിനും മീതെ ഒരു കഷണം പുകച്ച ഇറച്ചി വച്ചു. മിക്കവാറും ഭീതിയോടെയാണ് ബാലൻ ആ കൂററൻ സാൻഡ്വിച്ചിൽ നോക്കിയതു്.

''പേടിക്കണ്ട,'' പിഞ്ഞാണം അവന്റെ നേരെ നീക്കിവച്ചുകൊണ്ടു് കപ്പിത്താൻ പറഞ്ഞു. ''പഞ്ചസാര ആവശ്യത്തിനിട്ടോ.''

നീലിമയോടെ തിളങ്ങുന്ന പഞ്ചസാരക്കട്ടകൾ നിറച്ച ആറിഞ്ചുനീളമുള്ള ഒരു വെടിത്തിരക്കൂട് അദ്ദേഹം മേശപ്പുറത്തു നിരക്കിവച്ചു. ബാലൻ ജാഗ്രതയോ

ടെ അതിൽ നോക്കിയിട്ടു് ചെറിയൊരു കട്ടയെടുത്തു് തന്റെ ചായക്കപ്പിന്റെ അടുത്തു വച്ചു.

''ഓഹോ!'' കപ്പിത്താൻ പൊട്ടിച്ചിരിച്ചു. ''ഇതു ചട്ടങ്ങൾക്കെതിരാണു്. ഞങ്ങൾ ഇങ്ങനെയൊന്നുമല്ല, അനിയാ, ചായ കുടിക്കുന്നതു്. ഞങ്ങൾ ഡോസു് നിറച്ചെടുക്കും. നീ ആ ചായ ചീത്തയാക്കിക്കളയുകയേയുള്ളു.''

അദ്ദേഹം വലിയൊരു പഞ്ചസാരക്കട്ടയെടുത്തു് ചായയിലിട്ടുകൊടുത്തു. ബാലന്റെ ശോഷിച്ച മുഖം അപ്രതീക്ഷിതമായി ചുളിഞ്ഞു. അടക്കാനാവാത്ത വലിയ കണ്ണുനീർക്കണങ്ങൾ മേശപ്പുറത്തു വീണു. കപ്പിത്താൻ നെടുതായൊന്നു നിശ്വസിച്ചിട്ടു് എണീററു ചെന്നു് അവന്റെ എല്ലുന്തിയ തോളത്തു് കൈചുററി അവനെ അണച്ചുപിടിച്ചു.

''മതി! നിർത്തു്!'' അദ്ദേഹം ഉന്മേഷപൂർവ്വം പറഞ്ഞു. ''നടന്നതു് നടന്നു. ഇവിടെ ആരും നിന്നെ ഉപദ്രവിക്കില്ല. വീട്ടിൽ എനിക്കും നിന്നെപ്പോലൊരു മോനുണ്ടു്. അവന്റെ പേരു് യൂറയെന്നാണെന്ന ഒരു വ്യത്യാസം മാത്രമേയുള്ളു. മുഖത്തു് തേമലും ബട്ടൻ പോലത്തെ മൂക്കുമൊക്കെ അവനുമുണ്ടു്.''

ബാലൻ നാണിച്ചു് വേഗംതന്നെ കണ്ണീരൊപ്പിക്കളഞ്ഞു.

''എനിക്കു വിഷമമൊന്നുമില്ല, സഖാവു കപ്പിത്താൻ. ഞാൻ കരഞ്ഞതു് എന്റെ കാര്യമോർത്തിട്ടല്ല. എനിക്കു നല്ല കരുത്തുണ്ടു്. ഞാൻ എന്റെ അമ്മയെ ഓർത്തുപോയതാണു്.''

''ഓ അതു ശരി,'' കപ്പിത്താൻ പറഞ്ഞു. ''നിന്റെ അമ്മ ജീവിച്ചിരിപ്പുണ്ടോ?''

''ഉണ്ടു്.'' ബാലന്റെ കണ്ണുകൾ പ്രകാശിച്ചു. ''പട്ടിണിയാണെന്നു മാത്രം. അമ്മ രാത്രിസമയത്തു്

ജർമ്മൻകാരുടെ അടുക്കളയ്ക്കടുത്തു പോയി ഉരുളക്കിഴങ്ങിന്റെ തൊലി പെറുക്കിയെടുക്കും. ഒരിക്കൽ ഒരു പാറാവുകാരൻ അമ്മയെ കണ്ടു. അയാരം തോക്കിന്റെ പാത്തിവച്ച് അമ്മയുടെ കൈയിലടിച്ചു. ഇതുവരെ അമ്മയ്ക്ക് ആ കൈ മടക്കാൻ കഴിയുന്നില്ല.''

അവൻ ചുണ്ടുകരം ഇറുക്കിപ്പിടിച്ചു. ബാലസഹജമായ സൗമ്യത അവന്റെ കണ്ണുകളിൽനിന്നോടിമറഞ്ഞു. അവയിപ്പോരം ക്രൂരതയോടെ തിളങ്ങി. കപ്പിത്താൻ അവന്റെ ശിരസ്സു തഴുകി.

''നീ കുറച്ചൊന്നു ക്ഷമിക്കു്. നിന്റെ അമ്മയേയും എല്ലാവരേയും ഞങ്ങരം രക്ഷിക്കാം. നീ കുറച്ചു കിടന്നോ.''

ബാലൻ യാചനാഭാവത്തിൽ കപ്പിത്താനെ നോക്കി.

''എനിക്കിപ്പോരം കിടക്കണ്ട. അതു പിന്നെയാവാം. ആദ്യം ഞാൻ അവരെപ്പററി പറയട്ടെ.''

അവന്റെ ശബ്ദത്തിൽ ധ്വനിച്ച പിടിവാശിയുടെ മുമ്പിൽ കപ്പിത്താൻ വഴങ്ങി. അദ്ദേഹം മേശയുടെ എതിരററത്തു ചെന്നിരുന്നു് തന്റെ നോട്ടുപുസ്തകം പുറത്തെടുത്തു.

''ശരി. കേരക്കട്ടെ... സ്റ്റേററ്ഫാമിന്റെ പ്രദേശത്തു് എത്ര ജർമ്മൻകാരുണ്ടെന്നാണു് നീ പറയുന്നതു്?''

ബാലൻ തലയൊന്നു കുലുക്കിയിട്ടു് സങ്കോചലേശമില്ലാതെ വേഗം പറഞ്ഞുതുടങ്ങി:

''ബവേറിയൻ കാലാരംപ്പടയുടെ ഒരു ബററാലിയൻ. 27—ാം കാലാരംപ്പടഡിവിഷന്റെ 176—ാം റജിമെന്റ്. അവർ യുദ്ധമുന്നണിയിൽ വന്നതു് ഹോളണ്ടിൽനിന്നാണു്.''

''ഓഹോ! നീ ഇതൊക്കെ എങ്ങിനെ അറി

ഞ്ഞു?'' ബാലൻെറ സൂക്ഷ്മവും വിശദവുമായ ഉത്തരം കേട്ട് അത്ഭുതാധീനനായ കപ്പിത്താൻ ചോദിച്ചു.

''അറിയാതെവിടെപ്പോകാൻ? ഞാൻ അവരുടെ തോാംപ്പട്ടയിലെ അക്കങ്ങൾ കണ്ടു. അവരുടെ വർത്തമാനം ശ്രദ്ധിച്ചു. എനിക്കു ജർമ്മൻഭാഷ അറിയാം. സ്കൂളിൽ ശരിക്കു പഠിച്ചിട്ടുണ്ട്... യന്ത്രത്തോക്കുധാരികളായ മോട്ടോർസൈക്കിളുകാരുടെ ഒരു കമ്പനി. പന്നിത്തൊഴുത്തുകൾക്കടുത്ത് ഇടത്തരം ടാങ്കുകളുടെ ഒരു പ്ലററൂൺ. തണ്ണിമത്തൻ നട്ടിരിക്കുന്ന പാടത്തിൻെറ വടക്കേ അരികിൽ കിടങ്ങുകൾ വെട്ടിയിട്ടുണ്ട്... അവർക്കവിടെ രണ്ടു് പ്രതിരോധദുർഗ്ഗങ്ങളുണ്ട്. ശരിക്കും ഒരുങ്ങി നിൽക്കുകയാണവർ, സഖാവു കപ്പിത്താൻ. പത്തു ദിവസം അവർ ലോറികളിൽ സിമൻറു കൊണ്ടിറക്കുകയായിരുന്നു. 109 വണ്ടി സിമൻറ് ഇറക്കിയിട്ടുണ്ട്. ഞാൻ ജനലിലൂടെ ഒളിഞ്ഞു നോക്കി കണ്ടതാണ്.''

''പ്രതിരോധദുർഗ്ഗങ്ങളുടെ സ്ഥാനം കൃത്യമായി ചൂണ്ടിക്കാണിക്കാമോ?'' കപ്പിത്താൻ മുന്നോട്ടു കുനിഞ്ഞുകൊണ്ടു ചോദിച്ചു. പൊതുവിവരങ്ങൾ മാത്രം നൽകുന്ന ഒരു സാധാരണബാലനല്ല, അങ്ങേയററത്തെ ജാഗ്രതയും കൂർമ്മതയും സൂക്ഷ്മതയുമുള്ള ഒരു പട്ടാളസ്കൗട്ടാണ് തൻെറ മുമ്പിലിരിക്കുന്നതെന്ന് അദ്ദേഹത്തിനു ബോദ്ധ്യമായി.

''തീർച്ചയായും കാണിക്കാം. ആദ്യത്തേതു് തണ്ണിമത്തപ്പാടത്ത് പഴയ മെതിസ്ഥലത്തിനു പുറകിലാണ്. അവിടെ ചെറിയൊരു കുന്നുണ്ട്. മറേറതു്...''

''നിർത്തു്!'' കപ്പിത്താൻ ഇടക്കു പറഞ്ഞു ''നീ എല്ലാം നോക്കിക്കണ്ടു് ഓർമ്മയിൽ വച്ചതു് ഭേഷായി. പക്ഷെ ഒന്നോർക്കണം. ഞങ്ങൾ നിൻെറ സ്റ്റേററ്ഫാം കണ്ടിട്ടില്ല, അവിടെ പാർത്തിട്ടില്ല. തണ്ണിമ

ത്തപ്പാടമെവിടെ, മെതിസ്ഥലമെവിടെ, എന്നൊന്നും ഞങ്ങൾക്കറിഞ്ഞുകൂടാ. എൻറനിയാ, കടൽക്കരയിൽ നാട്ടിയിരിക്കുന്ന പത്തിഞ്ചു വാവട്ടമുള്ള പീരങ്കികളുണ്ടല്ലൊ, കുട്ടിക്കളിയല്ല. വെറും ഊഹം വെച്ചു വെടിവച്ചാൽ ലക്ഷ്യത്തിൽ കൊള്ളുന്നതിനുമുമ്പ് ഒരുപാട് ഉണ്ടകൾ വെറുതെ കളയേണ്ടിവരും. പോരെങ്കിൽ നമ്മുടെ ആളുകളും അവിടെയില്ലേ. നിൻെറ അമ്മയുണ്ട്... നീ അതൊന്ന് വരച്ചുകാണിക്കാമോ?''

ബാലൻ തല പൊക്കി നോക്കി. അവൻെറ നോട്ടത്തിൽ അമ്പരപ്പു നിഴലിച്ചു.

''ഞാനൊന്നു ചോദിച്ചോട്ടെ, സഖാവു കപ്പിത്താൻ. നിങ്ങളുടെ കൈവശം ഭൂപടമുണ്ടോ?''

''ഉണ്ട്... നിനക്കതു മനസ്സിലാവുമോ?''

''നല്ല കാര്യം!'' ബാലൻ ക്ഷോഭിച്ചു. ''എൻെറ അച്ഛൻ സർവേയറാണ്. എനിക്കുതന്നെ ഭൂപടങ്ങൾ വരയ്ക്കാൻ കഴിയും. അത്ര ഭംഗിയായിരിക്കില്ലെന്നേയുള്ളു. അച്ഛനും പട്ടാളത്തിലാണ്. സാപ്പർവിഭാഗത്തിൻെറ കമാണ്ടറാണദ്ദേഹം,'' അവൻ അഭിമാനപൂർവ്വം കൂട്ടിച്ചേർത്തു.

''നീ വെറുമൊരു കുട്ടിയാണെന്നു കണ്ടിട്ടു തോന്നുന്നില്ല. ശരിക്കുമൊരു നിധിയാണ്,'' അര കിലോമീറ്റർ മാനത്തിലുള്ള ഒരു ഭൂപടം മേശപ്പുറത്ത് നിവർത്തിവച്ചുകൊണ്ട് കപ്പിത്താൻ തമാശയായി പറഞ്ഞു. ബാലൻ മേശപ്പുറത്ത് മുട്ടുകുത്തി നിന്നുകൊണ്ട് ഭൂപടത്തിലേക്ക് കുനിഞ്ഞുനോക്കി. അവൻ ദീർഘനേരം അതിൽത്തന്നെ കണ്ണു നട്ടു. അവൻെറ മുഖം തെളിഞ്ഞു. ഭൂപടത്തിലൊരിടത്ത് അവൻ വിരൽ തൊട്ടു കാണിച്ചു.

''ഇതാ ഇവിടെയാണ്,'' സന്തുഷ്ടമായ പുഞ്ചിരിയോടെ അവൻ പറഞ്ഞു. ''എൻെറ ഉള്ളംകൈപോലെ എനിക്കറിയാം. നിങ്ങളുടെ ഭൂപടം ഒന്നാംതരമാ

യിരിക്കുന്നു. പ്ലാൻപോലുണ്ട്, എല്ലാം വിശദമാണ്. എല്ലാം കാണാം. ഇവിടെ ഈ ഇടുക്കിന്റെ പിന്നിലാണ് പഴയ മെതിസ്ഥലം.''

അവൻ യാതൊരു തെററുംകൂടാതെ ഭൂപടം മനസ്സിലാക്കിക്കഴിഞ്ഞിരുന്നു. താമസിയാതെ, ലക്ഷ്യസ്ഥാനം അടയാളപ്പെടുത്തിക്കൊണ്ട് കപ്പിത്താൻ ഭൂപടത്തിൽ ചുവപ്പുകുരിശടയാളങ്ങളുടെ ഒരു ശൃംഖല വരച്ചു. തികഞ്ഞ സംതൃപ്തിയോടെ അദ്ദേഹം പുറകോട്ട് ചാഞ്ഞ് ഇരുന്നു.

''ബലേ ഭേഷ്, കോലിൻക!'' അദ്ദേഹം ബാലന്റെ കൈ അനുമോദനരൂപേണ തടവി. ''കസറിയെന്നു പറഞ്ഞാൽ മതിയല്ലൊ.''

ഈ ഉള്ളുതുറന്ന സ്നേഹപ്രകടനം അനുഭവപ്പെട്ടപ്പോൾ ബാലനിലേക്ക് അവന്റെ കുട്ടിത്തം നൈമിഷികമായി തിരിച്ചുവന്നു. ഒരു കൊച്ചുകുഞ്ഞിനെപ്പോലെ അവൻ കപ്പിത്താന്റെ കൈപ്പത്തിയിൽ കവിളമർത്തി. വിഷാദപൂർവ്വം തലകുലുക്കിക്കൊണ്ട് അദ്ദേഹം ഭൂപടം മടക്കിവച്ചു.

''സഖാവു വിന്യോവ്, ഇനി നീ ഉടനുറങ്ങണമെന്നാണ് അച്ചടക്കം ആവശ്യപ്പെടുന്നത്.''

ബാലൻ എതിർത്തില്ല. നിറഞ്ഞ വയറും മുറിയിലെ ചൂടും ചെയ്തുതീർത്ത ജോലിയും അവനെ നിദ്രോന്മുഖനാക്കി. അവന്റെ ഇമകൾ അടഞ്ഞുതുടങ്ങി. അവൻ മധുരമായി കോട്ടുവായിട്ടു. കപ്പിത്താൻ അവനെ പലകക്കട്ടിലിൽ കിടത്തി തന്റെ ആട്ടിൻതോൽ കോട്ടുകൊണ്ട് അവനെ പുതപ്പിച്ചു. ബാലൻ തൽക്ഷണംതന്നെ ഉറങ്ങി. അവന്റെ അരികിൽ ചിന്താധീനനായി നിൽക്കുമ്പോൾ കപ്പിത്താൻ തന്റെ മകനേയും ഭാര്യയേയും ഓർത്തുപോയി. മേശയുടെ അടുത്തേക്കു മടങ്ങിവന്ന് കസേരയിലിരുന്നുകൊണ്ട് അദ്ദേഹം

വെടിപ്രയോഗത്തിനാവശ്യമായ കണക്കുകൂട്ടലുകൾ നടത്താൻ തുടങ്ങി. ജോലിയിൽ മുഴുകിയിരുന്നതിനാൽ സമയം പോയതറിഞ്ഞില്ല. പതുക്കെയുള്ള വിളി കേട്ട് അദ്ദേഹം തിരിഞ്ഞുനോക്കി. ബാലൻ മെത്തയിൽ എണീററിരിക്കുന്നതാണ് അദ്ദേഹം കണ്ടതു്. അവന്റെ മുഖത്തു് സംഭ്രമം നിഴലിച്ചു.

''സഖാവു കപ്പിത്താൻ, മണിയെത്രയായി?''

''ഉറങ്ങു്. മണിയൊന്നും നോക്കണ്ട. വെടി തുടങ്ങുമ്പോൾ ഞാൻ നിന്നെ വിളിച്ചുണർത്താം.''

പക്ഷെ ബാലൻ അതുകൊണ്ടൊന്നും അടങ്ങിയില്ല. അവന്റെ മുഖം ഇരുണ്ടു. അവൻ ദൃഢസ്വരത്തിൽ തിടുക്കത്തിൽ പറഞ്ഞു:

''അതു പററില്ല. എനിക്കു മടങ്ങിപ്പോയേ തീരൂ. ഞാൻ അമ്മയ്ക്കു വാക്കു കൊടുത്തതാണ്. അല്ലെങ്കിൽ ഞാൻ കൊല്ലപ്പെട്ടെന്നു് അമ്മ വിചാരിക്കും. നേരമിരുട്ടിയാലുടൻ ഞാൻ പോകും.''

കപ്പിത്താൻ അമ്പരന്നുപോയി. ആ പുൽപ്പരപ്പിലൂടെയുള്ള ഭയങ്കരമായ വഴി മുഴുവൻ നടന്നുപോകാൻ ബാലൻ ഒരുങ്ങുകയാണെന്ന ചിന്തതന്നെ അദ്ദേഹത്തിനു സഹിക്കാൻ കഴിഞ്ഞില്ല. അവൻ അതു കടന്നു് ഇവിടെ ജീവനോടെ എത്തിപ്പററിയതുതന്നെ എങ്ങിനെയോ ആണ്. തന്റെ അതിഥി ശരിക്കു് ഉണരാതെ ഉറക്കപ്പിച്ചോടെ സംസാരിക്കുകയാണോയെന്നു് കപ്പിത്താൻ സംശയിച്ചു.

''നീ എന്തസംബന്ധമാണു പറയുന്നതു്,'' അദ്ദേഹം പറഞ്ഞു. ''നീ പോകാൻ ആരു സമ്മതിക്കും? അഥവാ ജർമ്മൻകാർ നിന്നെ പിടികൂടിയില്ലെങ്കിൽ തന്നെ സ്റ്റേററ്ഫാമിലേക്കു ഞങ്ങൾ തൊടുത്തുവിടുന്ന പീരങ്കിയുണ്ടകൾ നിന്റെ ദേഹത്തു വീഴാൻ മതി. നിന്നെ കൊന്നു് നിന്നോടു നന്ദി കാട്ടാൻ ഞാൻ

കൊതിച്ചിരിക്കുകയാണെന്നു വിചാരിച്ചോ? വിസ്കി ത്തം കാട്ടാതെ കിടന്നുറങ്ങ്.''

ബാലൻ നെററിച്ചുളിച്ചു. അവൻെറ മുഖം ചുവന്നു.

''ജർമ്മൻകാർ എന്നെ പിടിക്കില്ല. അവർ രാത്രി ഇറങ്ങിനടക്കില്ല. അവർക്ക് കൊടുംമഞ്ഞിനെ പേടി യാണ്. എനിക്ക് ഓരോ കൊച്ചു വഴിയും മനപ്പാഠ മാണ്. ദയവുചെയ്ത് എന്നെ പോകാൻ സമ്മതിക്കു.''

അവൻ ദൃഢമായും നിർബ്ബന്ധപൂർവ്വവും ഒട്ടൊരു ഭീതിയോടെയും യാചിച്ചുകൊണ്ടിരുന്നു. ''ഇവൻെറ വരവും കഥയുമെല്ലാം വെറുതെ കെട്ടിച്ചമച്ച നേരമ്പോ ക്കോ സൂത്രമോ ആയിരിക്കുമോ?'' എന്ന് കപ്പിത്താൻ നിമിഷനേരത്തേക്ക് ആലോചിച്ചുപോയി. പക്ഷേ അവൻെറ ശോകാർത്തമായ തെളിഞ്ഞ കണ്ണുകളിലേക്കു നോക്കിയപ്പോഠം താനങ്ങിനെ സംശയിച്ചല്ലോ എന്നോർത്ത് അദ്ദേഹം ലജ്ജിച്ചു.

''നിങ്ങഠംക്കറിയാമോ, സഖാവു കപ്പിത്താൻ, ജർമ്മൻകാർ ആരേയും കൃഷിക്കളത്തിനു പുറത്തു വിടു കയില്ല. അവർ പെട്ടെന്നെങ്ങാനും വന്ന് പരിശോ ധന നടത്തിയാൽ എൻെറ അമ്മയോടായിരിക്കും പ കവീട്ടുന്നതു്.''

ഒട്ടെല്ലും ശിശുസഹജമല്ലാത്തൊരു ഉൽക്കണ്ഠ അവ ൻെറ ശബ്ദത്തിൽ ധ്വനിച്ചു. അമ്മയ്ക്കെന്തു സംഭവിക്കു മെന്നു വിചാരിച്ച് അവൻ യഥാർത്ഥത്തിൽ വ്യാകുല പ്പെടുകയാണ്.

''നീ പരിഭ്രമിക്കണ്ട! എനിക്കെല്ലാം മനസ്സിലാ യി,'' തൻെറ വാച്ച് പുറത്തെടുത്തു നോക്കിയിട്ട് കപ്പിത്താൻ പറഞ്ഞു. ''നിനക്ക് നിൻെറ അമ്മയെക്കു റിച്ചു വിചാരമുള്ളതു് വളരെ നല്ലതാണ്... ഇപ്പോഠം മണി 16.30 ആയി. നമുക്കു നിരീക്ഷണചൗക്കയിൽ പോയി എല്ലാം ഒന്നുകൂടി പരിശോധിക്കാം. നേരമി

രുട്ടിയാലുടനെ എന്റെ ആളുകൾ കഴിയുന്നത്ര ദൂരം നി ന്നെ കൊണ്ടാക്കുമെന്നു ഞാൻ ഉറപ്പുതരുന്നു. എന്താ, മനസ്സിലായോ?''

കാലാൾപ്പട നിലയുറപ്പിച്ചിരുന്ന ഭാഗത്തിനടുത്തു ള്ള നിരീക്ഷണചൗക്കയിലിരുന്ന് കപ്പിത്താൻ ദൂരമാ പിയിലൂടെ നോക്കി. ഇടുക്കുകളിലേക്കു കാററടിച്ചുകൊ ണ്ടുവന്ന ധൂസരപീതഹിമപാളികളാൽ ആവൃതമായി കുന്നും മേടുമായിക്കിടക്കുന്ന ക്രൈമിയൻ പുൽപ്രദേശ മാണ് അദ്ദേഹം കണ്ടതു്. പാടലവർണ്ണത്തിലുള്ള സ ന്ധ്യാവെളിച്ചം മങ്ങിത്തുടങ്ങിയിരുന്നു. അകലെയുള്ള സ്റ്റേററ്ഫാമിലെ കായ്കനിത്തോപ്പുകളുടെ നേരിയ ഒരു കീറ് ചക്രവാളത്തിൽ ഇരുണ്ടുകാണപ്പെട്ടു. ആ തോപ്പുകളിലേക്കും അവയ്ക്കിടയിൽ വെള്ളപ്പൊട്ടുകളാ യിക്കണ്ട കെട്ടിടങ്ങളിലേക്കും കപ്പിത്താൻ ദീഘ്ഘനേരം നോക്കി. പിന്നീടദ്ദേഹം ബാലനെ വിളിച്ചു.

''വന്നു നോക്കു്. ഒരുപക്ഷെ നിനക്കു് നിന്റെ അമ്മയെ കാണാൻ കഴിഞ്ഞേക്കും.''

തമാശകേട്ടു് പൊട്ടിച്ചിരിച്ചുകൊണ്ടു് ബാലൻ കുഴൽക്കണ്ണാടിയുടെ അടുത്തേക്കു വന്നു. തന്റെ അതി ഥിക്കു് അവന്റെ ജന്മസ്ഥലത്തിന്റെ ഒരു വിശാലദൃ ശ്യം കാട്ടിക്കൊടുത്തുകൊണ്ടു് കപ്പിത്താൻ കുഴൽക്കണ്ണാ ടി മെല്ലെ തിരിച്ചു. പെട്ടെന്നു് ബാലൻ ശ്വാസം വലിച്ചു. കുഴൽക്കണ്ണാടിയുടെ പിന്നിൽനിന്നു് തല വലിച്ചുകൊണ്ടു് അവൻ കപ്പിത്താന്റെ കുപ്പായക്കയ്യിൽ പിടിച്ചുവലിച്ചു.

''മൈനക്കൂട്ട്! എന്റെ മൈനക്കൂട്ട്, സഖാവു ക പ്പിത്താൻ! ഒരു പയനിയറിന്റെ വാക്കു വിശ്വസി ക്കു!''

അത്ഭുതസ്തബ്ധനായ കപ്പിത്താൻ കുഴൽക്കണ്ണാടിയി ലൂടെ നോക്കി. നഗ്നമായ പോപ്ലാർ മരത്തലപ്പുകളുടെ



നിരകൾക്കു മീതെ, തുരുമ്പിന്റെ പാടുകളോടുകൂടിയ പച്ചമേൽക്കൂരയുടെ മീതെ, നീണ്ടൊരു കമ്പിന്മേൽ ഒരു ഇരുണ്ട ചതുരം വളരെച്ചെറുതായി കണ്ടു. കാർമേഘങ്ങളുടെ ചാരനിറമാർന്ന വിരിപ്പിന്റെ പശ്ചാത്തലത്തിൽ കപ്പിത്താൻ അതു വ്യക്തമായി കണ്ടു. അദ്ദേഹം തല നിവർത്തി നെററി ചുളിച്ചുകൊണ്ടു് കുറേനേരം ഇരുന്നു. ആ മൈനക്കൂടു കണ്ടപ്പോൾ അവ്യക്തമായി മനസ്സിലുദിച്ച ഒരു ചിന്ത കൂടുതൽകൂടുതൽ ദൃഢമൂലമായി. അദ്ദേഹം ബാലനെ കൈയ്ക്കു പിടിച്ചു് മാററിനിർത്തിയിട്ടു് അടക്കിയ സ്വരത്തിൽ സംസാരിക്കാൻ തുടങ്ങി.

''മനസ്സിലായോ?'' സംസാരിച്ചുതീർന്നപ്പോൾ അദ്ദേഹം ചോദിച്ചു. പ്രസന്നമുഖത്തോടെ ബാലൻ തലകുലുക്കി.

മാനം ഇരുണ്ടു. തണുത്തുകോച്ചുന്ന ശൈത്യകാലക്കാററു് കടലിൽനിന്നടിക്കുന്നുണ്ടു്. കപ്പിത്താൻ ബാ



ലനെ യുദ്ധമുന്നണിയിലേക്ക കൂട്ടിക്കൊണ്ടുപോയി. അവിടെ എത്തിയപ്പോഠം കമ്പനികമാണ്ടറെ കാര്യം ചുരുക്കത്തിൽ ധരിപ്പിച്ചശേഷം ബാലനെ രഹസ്യമായി കൃഷിക്കളത്തിനടുത്തെത്തിക്കാൻ അദ്ദേഹം അപേക്ഷിച്ചു. രണ്ടു ചുവപ്പുനാവികർ ബാലനോടൊപ്പം ഇരുട്ടിൽ മറഞ്ഞു. തൻെറ കല്പനപ്രകാരം സ്റ്റോറിൽനിന്നു കൊണ്ടുവന്ന പുതിയ കമ്പിളിബൂട്ടുകളുടെ തിളക്കം കണ്ണിൽനിന്നു മറയുന്നതുവരെ കപ്പിത്താൻ അവരുടെ പോക്ക നോക്കിനിന്നു. എങ്ങും നിശ്ശബ്ദത കളിയാടി. എങ്കിലും അപ്രതീക്ഷിതമായി വല്ല വെടിയൊച്ചയും കേഠക്കുന്നുണ്ടോയെന്നു ചെവിയോർത്തുകൊണ്ടു് കപ്പിത്താൻ ഉൽക്കണ്ഠയോടെ കാത്തുനിന്നു. അരമണിക്കൂർനേരം അവിടെ നിന്നശേഷം അദ്ദേഹം തൻെറ ബാററ്ററിയിലേക്ക മടങ്ങി.

അദ്ദേഹത്തിനു രാത്രി ഉറക്കം വന്നില്ല. ധാരാളം ചായകുടിച്ചും വായിച്ചും അദ്ദേഹം സമയം തള്ളിനീക്കി. പുലർച്ചയ്ക്കുമുമ്പുതന്നെ അദ്ദേഹം നിരീക്ഷണചൗക്കയിലെത്തി. ചാരനിറമാർന്ന പുകപടലത്തിനിടയിലൂടെ കമ്പിൻതുഞ്ചത്തെ കറുത്ത ചതുരം കണ്ടമാത്രയിൽ അദ്ദേഹം സമചിത്തതയോടെ പോരാട്ടത്തിനു തയ്യാറെടുത്തു. അദ്ദേഹം കല്പന നൽകി. പീരങ്കിവെടികൾ വിജനമായ പുൽപ്പരപ്പിനു മീതെ ഇടിനാദംപോലെ മുഴങ്ങി. എങ്ങോട്ടും പോകാതെ അവിടെത്തന്നെ നിലയുറപ്പിച്ചുകൊണ്ടു് കുഴൽക്കണ്ണാടിയിലൂടെ നോക്കിയപ്പോൾ കമ്പിൻതുഞ്ചത്തെ കറുത്ത ചതുരം നീങ്ങുന്നതു് കപ്പിത്താൻ വ്യക്തമായി കണ്ടു—രണ്ടുതവണ, ചെറിയൊരു ഇടവേളയ്ക്കുശേഷം മൂന്നാമതൊരിക്കൽക്കൂടി.

വെടി ലക്ഷ്യം കവിഞ്ഞു് വലത്തോട്ടു നീങ്ങിപ്പോയി—കപ്പിത്താൻ ആ സന്ദേശം വായിച്ചു. ഉന്നം തിരുത്താൻ അദ്ദേഹം ഉടനടി കല്പന നൽകി. ഇത്തവണ കൂട്ടു് അനങ്ങിയില്ല. കപ്പിത്താൻ രണ്ടു പീരങ്കിമേടകളിൽനിന്നും ഒരേ സമയത്തു് ആക്രമണം തുടങ്ങി. പൊട്ടിത്തെറികളുടെ ധൂമപടലത്തിൽ കല്ലും തടിയും മേലോട്ടു തെറിക്കുന്നതു് പീരങ്കിഭടന്റെ തഴക്കമുററ കൂർമ്മദൃഷ്ടികളോടെ അദ്ദേഹം കണ്ടു. അദ്ദേഹത്തിന്റെ മുഖത്തു് ഒരു പുഞ്ചിരി വിരിഞ്ഞു. മൂന്നാമത്തെ വെടിക്കുശേഷം അദ്ദേഹം ഉന്നം അടുത്ത ലക്ഷ്യത്തിലേക്കു തിരിച്ചു. വീണ്ടും അദ്ദേഹം തനിക്കു മാത്രമറിയാവുന്ന ഭാഷയിൽ മൈനക്കൂട്ടമായി കുശലപ്രശ്നം നടത്തി. ഭൂപടത്തിൽ വെടിക്കോപ്പുശേഖരങ്ങളെ സൂചിപ്പിക്കുന്ന ചുവപ്പുകുരിശടയാളങ്ങളായിരുന്നു മൂന്നാമത്തെ ലക്ഷ്യം. ഇത്തവണ കപ്പിത്താനു് ആദ്യവെടിയിൽത്തന്നെ ഉന്നം പിഴച്ചില്ല. വിളറിയ തീവെട്ടത്തിന്റെ വലിയൊരു കീറു് ചക്രവാളത്തിൽ പടർന്നു. വലിയൊരു ചുരുളൻ

രോമത്തൊപ്പിപോലെ ചാരനിറത്തിലും തവിട്ടുനിറത്തിലും പുകപടലങ്ങൾ കുത്തനെ ഉയർന്നു. അവയുടെ അടിഭാഗത്ത് മിന്നൽപ്പിണരുകളുടെ തിളക്കം കണ്ടു. സർവ്വതും—വൃക്ഷങ്ങളും മേൽക്കൂരകളും തുഞ്ചത്ത് കറുത്ത ചതുരമുള്ള കമ്പുമെല്ലാം—ആ പുകയിൽ അപ്രത്യക്ഷമായി. സ്ഫോടനംകൊണ്ട് നിലം കുലുങ്ങി. ഒരു ഭൂകമ്പമുണ്ടായോ എന്നു തോന്നിപ്പോയി. കൃഷിക്കളത്തിന് എന്തു സംഭവിച്ചെന്നു കപ്പിത്താൻ ഉൽക്കണ്ഠയോടെ ആലോചിച്ചു.

ബസ്സർ ശബ്ദിച്ചു. വെടി നിർത്തണമെന്ന അഭ്യർത്ഥന മുന്നണിക്കിടങ്ങുകളിൽനിന്നു വന്നു. നാവികർ കടന്നാക്രമണം തുടങ്ങി. അവർ ജർമ്മൻ കിടങ്ങുകളിലേക്ക് ഇരച്ചുകയറി. ബാററിയുടെ ചുമതല കോസുബിനെ ഏല്പിച്ചിട്ട് കപ്പിത്താൻ ഉടൻതന്നെ അവിടെ തയ്യാറാക്കിവച്ചിരുന്ന മോട്ടോർസൈക്കിളിൽ കയറി പാടത്തിൻെറ നടുവിലൂടെ ഓടിച്ചുപോയി. അക്ഷമ അദ്ദേഹത്തെ മുന്നോട്ടു തള്ളി. യന്ത്രത്തോക്കുകളുടെ ചീറലും കൈബോംബുകളുടെ പൊട്ടലും ഇപ്പോൾ കേൾക്കാം. ബാററിയിൽനിന്നുള്ള ഉന്നംപിഴയ്ക്കാത്ത ഊക്കൻ പീരങ്കിവെടിപ്രയോഗത്താൽ സ്തംഭിച്ചുപോയ ജർമ്മൻകാർ ദുർബ്ബലമായി എതിർത്തുനിന്നശേഷം പിൻവാങ്ങി. മോട്ടോർസൈക്കിൾ ഇട്ടെറിഞ്ഞു് കപ്പിത്താൻ വയലിലൂടെ സ്റ്റേററ്ഫാമിൻെറ നേർക്കോടി. ഇതേ സ്ഥലത്ത് ഇന്നലെ ആരെങ്കിലും ഇതുപോലെ ഓടിയിരുന്നെങ്കിൽ വെടിയുണ്ടകളുടെ ഒരു ശരവർഷം അയാളെ എതിരേൽക്കുമായിരുന്നു. സ്റ്റേററ്ഫാമിൻെറ പ്രാന്തപ്രദേശത്തുനിന്നു് സെമഫോർകൊടികളുടെ ചുവപ്പുവിളക്കുകൾ ശത്രുവിൻെറ പിൻവാങ്ങലിനെ വിളിച്ചറിയിച്ചുകൊണ്ട് പ്രസന്നമായി മിന്നിക്കൊണ്ടിരുന്നു.

 കത്തുന്ന പെട്രോളിൽനിന്നുള്ള രജതാഭമായ പുക തോ

പ്പുകളുടെ മീതെ ഒഴുകിനടന്നു. പൊട്ടിച്ചിതറുന്ന വെടി ക്കോപ്പുകളുടെ സീൽക്കാരങ്ങൾ കേൾക്കാം. ഒടിഞ്ഞു വിണ്ടുകീറിയ പോപ്ലാർ മരങ്ങളുടെ നടുവിലുള്ള പച്ച ച്ചായമടിച്ച മേൽക്കൂരയെ ലക്ഷ്യമാക്കി കപ്പിത്താൻ കുതിച്ചു. പുതപ്പു ചുററിയ ഒരു സ്ത്രീ പടിയിറങ്ങിവരു ന്നതു് അകലെനിന്നേ അദ്ദേഹം കണ്ടു. ഒരു ബാലൻ അവരുടെ കയ്യിൽ പിടിച്ചിട്ടുണ്ടു്. ഓടിവരുന്ന കപ്പി ത്താനെ കണ്ടമാത്രയിൽ അവൻ പിടിവിടീച്ചു് അദ്ദേ ഹത്തിൻെറ നേരെ ഓടിച്ചെന്നു. ഓടിവരുന്ന വരവിൽ ത്തന്നെ കപ്പിത്താൻ അവനെ എടുത്തു പൊക്കി, മേ ലോട്ടെറിഞ്ഞുപിടിച്ചിട്ടു് അവൻെറ കവിളത്തും ചുണ്ട ത്തും കണ്ണിലുമെല്ലാം തുരുതുരെ ചുംബിച്ചു. ആ നിമി ഷത്തിൽ ഒരു കൊച്ചുകുട്ടിയാവാൻ ആഗ്രഹിക്കാഞ്ഞി ട്ടോ എന്തോ, ബാലൻ സർവ്വശക്തിയുമെടുത്തു് കപ്പി ത്താൻെറ നെഞ്ചത്തു് തള്ളിയിട്ടു് അദ്ദേഹത്തിൻെറ ആശ്ലേഷത്തിൽനിന്നു കുതറിമാറി. കപ്പിത്താൻ പിടി വിട്ടു.

കോല്യ പുറകോട്ടു മാറിനിന്നു്, മറച്ചുവയ്ക്കാത്ത അഭിമാനത്തോടെ. സലാംവച്ചിട്ടു് ഇങ്ങനെ പറഞ്ഞു:

''സഖാവു കപ്പിത്താൻ, ബാററിയിലെ സ്കൗട്ടു് നിക്കൊലായു് വിഫ്രോവു് അവനെ ഏല്പിച്ച സൈ നികദൗത്യം നിറവേററി.''

''മിടുക്കൻ, നിക്കൊലായു് വിഫ്രോവു്,'' കപ്പി ത്താൻ പറഞ്ഞു. ''നിൻെറ സേവനത്തിനു നന്ദി.''

അവൻെറ കൂടെയുള്ള സ്ത്രീ ദണ്ഡിതനയനങ്ങളോടും പരിക്ഷീണമായ പുഞ്ചിരിയോടുംകൂടി കപ്പിത്താനെ സമീപിച്ചു. തെല്ലൊരു സങ്കോചത്തോടെ അവർ അദ്ദേ ഹത്തിനു ഹസ്തദാനംചെയ്തു.

''ഇവൻ നിങ്ങളെ എത്ര കാത്തെന്നോ! ഞങ്ങളെ ല്ലാവരും കാത്തിരിക്കുകയായിരുന്നു. പ്രിയപ്പെട്ടവരേ, നിങ്ങൾക്കു നന്ദി!''

റഷ്യൻ മട്ടിൽ അവർ കപ്പിത്താനെ താണു വണങ്ങി. കോല്യ അമ്മയേയും കപ്പിത്താനേയും മാറിമാറി നോക്കി. അവൻ പുഞ്ചിരിച്ചു.

''നീ നിൻെറ ജോലി വളരെ ഭംഗിയായി നിറവേററി... പീരങ്കിയുണ്ടകഠം വീണുകൊണ്ടിരുന്നപ്പോഠം ആ തട്ടുമ്പുറത്തിരിക്കാൻ വല്ലാതെ പേടി തോന്നിയില്ലേ?'' അവനെ അരികിലണച്ചുകൊണ്ടു കപ്പിത്താൻ ചോദിച്ചു.

''എങ്ങിനെ പേടിക്കാതിരിക്കും, സഖാവു കപ്പിത്താൻ?'' ശുദ്ധഗതിയോടെ ബാലൻ തുറന്നുപറഞ്ഞു. ''ആദ്യത്തെ ഉണ്ടകഠം വന്നു വീണപ്പോഠം സർവ്വതും കുലുങ്ങുകയായിരുന്നു. ഇപ്പോഠം തവിടുപൊടിയാകുമെന്നു വിചാരിച്ചു. ഞാൻ തട്ടുമ്പുറത്തുനിന്നു് ഓടിപ്പോവാൻ തുടങ്ങിയതാണു്. പക്ഷെ എനിക്കു നാണക്കേടു തോന്നി. കിടുകിടെ വിറയ്ക്കുന്നുണ്ടായിരുന്നെങ്കിലും ഞാൻ എന്നോടുതന്നെ പറഞ്ഞു: ഇരിക്കവിടെ! ഇരിക്കു്! നിനക്കു് ഓടിപ്പോവാൻ അവകാശമില്ല! അങ്ങനെ പടക്കോപ്പുശേഖരം പൊട്ടിത്തെറിയ്ക്കുന്നതുവരെ ഞാൻ അവിടെത്തന്നെ ഇരുന്നു... പിന്നീടു് എങ്ങിനെ അവിടന്നു് ഓടിയിറങ്ങിയെന്നു ഞാൻതന്നെ ഓർക്കുന്നില്ല.''

വികാരക്ഷോഭംകൊണ്ടു് അവനു വീർപ്പുമുട്ടി. വലിയൊരു ഹൃദയത്തിൻെറ, സ്വന്തം ജനതയുടെ ഹൃദയത്തിൻെറ, ഉടമയായ ആ കൊച്ചു റഷ്യൻ ബാലൻ—പതിമ്മൂന്നു വയസ്സു മാത്രം പ്രായമുള്ള ആ വീരപുരുഷൻ—എന്തു പറയേണ്ടുവെന്നറിയാതെ കപ്പിത്താൻെറ കോട്ടിൽ മുഖമൊളിച്ചു.

1942 മേയ്മാസം

